# കേരള സുറിയാനി സഭാചരിത്രസംഗ്രഹം

പി.കെ. ജോൺ പൊടിമറ്റം



അവതാരിക : ഷെവ.ഡോ. പി.ജെ. തോമസ്

ഉപോൽഘാതം : റവ.ഡോ. സി.റ്റി. കൊട്ടാരം

ആമുഖപഠനം : റവ.ഡോ. ജോസ് കോട്ടയിൽ

പ്രിയപിതാവ് പൊടിമറ്റം
ചെറിയത് കുര്യന്റെ
1834–1906
പാവനസ്മരണയ്ക്ക്

# കേരള സുറിയാനി സഭാചരിത്രസംഗ്രഹം


## പി. കെ. ജോൺ പൊടിമറ്റം


അവതാരിക : ഷെവ. ഡോ. പി. ജെ. തോമസ്
ഉപോൽഘാതം : റവ. ഡോ. സി. റ്റി. കൊട്ടാരം
ആമുഖപഠനം : റവ. ഡോ. ജോസ് കോട്ടയിൽ


പ്രസാധകർ

**പകലോമറ്റം-പള്ളിപ്പുറം കുടുംബയോഗം**
**മരങ്ങാട്ടുപിള്ളി**

(Malayalam)

**KERALA SURIYANI SABHA CHARITHRA SANGRAHAM**

Church History

**P. K. John Podimattom**

**Marangattupilly**

Manuscript Prepared : 1956

First Published : 1975

Revised Edition : 2007



Lay Out : Prasanth Kumar T.P.

Printed at : Learners' Offset Press, Kottayam. Ph: 2567438

Published by : Pakalomattom-Pallippuram,Kudumbayogom
Marangattupilly-686 635, Ph:04822 252058.



ആറാം മാർത്തോമ്മാ
ഭരണകാലം : 1765 – 1808
വലിയ മാർ ദിവന്നാസിയോസ് എന്നപേരിൽ വിഖ്യാതനായിരുന്ന
ഇദ്ദേഹം ആണ്ടൂർ പള്ളിപ്പുറം കുടുംബാംഗമായിരുന്നു.



പറമ്പിൽ ചാണ്ടിമെത്രാൻ
ഭരണകാലം : 1663 – 1687
പ്രഥമ സ്വദേശി മെത്രാൻ

# ഉപോൽഘാതം



റവ. ഡോ. സി.റ്റി
കൊട്ടാരം

വളരെയധികം സന്തോഷത്തോടുകൂടിയാണ് എന്റെ മാന്യസുഹൃത്ത് ശ്രീ. പി. കെ. ജോൺ ദീർഘകാലത്തെ തന്റെ നിസ്തന്ദ്രപരിശ്രമത്തിന്റേയും അവഗാഢമായ പഠനത്തിന്റേയും ഫലമായി പ്രസിദ്ധപ്പെടുത്തുന്ന "കേരളസുറിയാനി സഭാചരിത്ര സംഗ്രഹ"ത്തെപ്പറ്റി എനിക്കുള്ള അഭിപ്രായം രേഖപ്പെടുത്തുന്നത്.

നിർഭാഗ്യമെന്നുതന്നെ പറയണം, ചരിത്രരേഖകൾ എഴുതി സൂക്ഷിക്കുകയും അവ പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്ന പതിവ് കേരളീയർക്ക് പൊതുവിലും സുറിയാനി ക്രിസ്ത്യാനികൾക്കു പ്രത്യേകിച്ചും പണ്ടുമുതലെ ഇല്ല. കേരളക്രിസ്ത്യാനികളുടെ ചരിത്രം ആദ്യമായി എഴുതിയതുതന്നെ ദേശസഞ്ചാരികളായ പാശ്ചാത്യരും പോർട്ടുഗീസുകാരാദിയായ വിദേശമിഷ്യനറിമാരുമാണ്. നീണ്ടശതാബ്ദങ്ങളിലെ പഴക്കവും പാരമ്പര്യവുമുള്ള സുറിയാനിത്തറവാടുകൾ കേരളത്തിലുണ്ടെങ്കിലും അവയിൽ എത്രയെണ്ണം തങ്ങളുടെ ചരിത്രം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്? ചില കുടുംബക്കാർക്ക് ചരിത്രമെഴുതി പ്രസിദ്ധപ്പെടുത്തിയാൽ കൊള്ളാമെന്ന് ആഗ്രഹമുണ്ടെങ്കിലും പൂർവ്വകാല ചരിത്രരേഖകൾ ലഭ്യമാകാതെ വിഷമിക്കുന്നതായി എനിക്കറിയാം.

അടുത്തകാലത്ത്, ലഭ്യമാകുന്നിടത്തോളം രേഖകൾ ശേഖരിച്ച് കുടുംബചരിത്രങ്ങൾ എഴുതുവാനുള്ള ഒരു നീക്കം ആരംഭിച്ചിട്ടുള്ളത് തികച്ചും സ്വാഗതാർഹമാണ്. പാലായിലെ പഴക്കവും പാരമ്പര്യവുമുള്ള "എറകോന്നി" കുടുംബക്കാർ ഈയിടെ തങ്ങളുടെ ചരിത്രം പ്രസിദ്ധപ്പെടുത്തിയിട്ടുള്ള വസ്തുത പ്രകൃതത്തിൽ സ്മരണീയമാണ്. പല സ്ഥലങ്ങളിൽനിന്നും കുടുംബനാഥന്മാർ ഈ കുടുംബചരിത്രത്തിന്റെ പ്രതികൾ വാങ്ങിക്കുകയും തങ്ങളുടെ കുടുംബങ്ങളുടെ ചരിത്രങ്ങൾ എഴുതണമെന്നുള്ള ആഗ്രഹം പ്രകടിപ്പിക്കുകയും ചെയ്തുവരുന്നതായി അറിയാം. "എറകോന്നി" കുടുംബചരിത്രം നമ്മുടെ ഗ്രന്ഥകർത്താവിനും തന്റെ ഗ്രന്ഥനിർമ്മാണത്തിൽ സഹായകമായി ഭവിച്ചിട്ടുണ്ടെന്ന് അദ്ദേഹം തന്നെ ഈ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുള്ളതാകുന്നു.

ഡോക്ടർ പി. ജെ. തോമസ് തന്റെ അവതാരികയിൽ സൂചിപ്പിച്ചിട്ടുണ്ട് പല പുതിയ വിവരങ്ങളും ഇതിലുണ്ട് എന്ന്. ഇതുവരെ മറ്റൊരു ഗ്രന്ഥകാരനും കഴിയാത്തവിധം "പുതിയ വിവരങ്ങൾ" ശേഖരിച്ച് ലളിതമായ ഭാഷയിൽ, എവർക്കും

ആകർഷകമായ രീതിയിൽ ഇങ്ങനെ ഒരു ചരിത്രഗ്രന്ഥം കേരളീയർക്ക് സംഭാവന ചെയ്യുവാൻ കഴിഞ്ഞതിൽ ഞാൻ ശ്രീ. ജോണിനെ മുക്തകണ്ഠം അഭിനന്ദിക്കുന്നു.

കേരളസഭാചരിത്രത്തിന്റെ ഒരു സംഗ്രഹമെന്ന് ഗ്രന്ഥത്തിനു പേരുകൊടുത്തിരിക്കുന്നത് തികച്ചും അർത്ഥവത്താണ്. അഞ്ചുഭാഗങ്ങളായി തിരിച്ച് 153 പേജുകളിൽ, മാർത്തോമ്മാശ്ലീഹാ കേരളത്തിൽ കത്തോലിക്കാസഭയെ സംവിധാനം ചെയ്തതുമുതൽ കലാക്രമരീതിയിൽ ഇക്കാലംവരെയുള്ള ചരിത്രം ഇതിൽ സംക്ഷേപിച്ചിട്ടുണ്ട്. വിഷയവിവരണികയിൽ ഒരു കണ്ണോടിച്ചാൽ ഈ വസ്തുത മനസ്സിലാക്കാവുന്നതാണ്.

അനുബന്ധമായി ഗ്രന്ഥകാരന്റെ "പള്ളിപ്പുറം" കുടുംബത്തെപ്പറ്റി നൂറോളം പേജുകൾ ചേർത്തിട്ടുണ്ട്. കേരളത്തിൽ ഭരണം നടത്തിയ മേലദ്ധ്യക്ഷന്മാരിൽ അഞ്ചും ആറും മാർത്തോമ്മാമാർ ഏതു കുടുംബത്തിൽ പെട്ടവരാണെന്നു സംശയിക്കുന്നവരുണ്ട്. ഇവർ രണ്ടുപേരും "പള്ളിപ്പുറം" കുടുംബക്കാരാണെന്ന് ഞങ്ങളുടെ "എറകോന്നി" കുടുംബചരിത്രത്തിലെ ഒരു ഭാഗം ഉദ്ധരിച്ചുകൊണ്ട് സംശയാലുക്കൾക്കു മറുപടി നൽകിയിട്ടുണ്ട്.

ആറാം മാർത്തോമ്മാമെത്രാന്റെ സഹോദരിയെ എറകോന്നി കിഴക്കേക്കര തൊമ്മപ്പണിക്കരുടെ ദ്വിതീയ പുത്രൻ കൊച്ചിട്ടിഐപ്പ് വിവാഹം ചെയ്തു, കുറവിലങ്ങാട്ടുപള്ളി സ്ഥാപകരും ആദ്യബ്രാഹ്മണരും പകലോമറ്റം കുടുംബക്കാരുമായ ആണ്ടൂർപള്ളിപ്പുറത്തു വീട്ടിൽ ദത്തായി താമസിച്ചു എന്നും ആണ്ടൂരെ ഇടപ്രഭുവായ അഞ്ചക്കുളുപ്പണിക്കരുമായി ശണ്ഠ കൂടി തിരിയെ പാലാകിഴക്കേക്കരയിലേക്കു മടങ്ങിപ്പോന്നു എന്നും കൊല്ലങ്ങൾക്കുശേഷം ഇട്ടിഐപ്പിന്റെ സീമന്തപുത്രിയെ മുട്ടുചിറപറമ്പുറംകാരൻ പറമ്പിൽ ഉതുപ്പിനെകൊണ്ടു വിവാഹം ചെയ്യിച്ച് അവകാശം വിട്ടൊഴിഞ്ഞുകൊടുത്ത് പള്ളിപ്പുറത്തു താമസിപ്പിച്ചു എന്നും പ്രസ്തുത ഉതുപ്പിന്റെ സന്തതിപരമ്പരകളാണ് ഇന്നുള്ള പള്ളിപ്പുറം കുടുംബാംഗങ്ങളെന്നും ആറാം മാർത്തോമ്മായുടെ സഹോദരിയുടെ സന്താനപരമ്പരകളാണ് ഇന്നുള്ള കിഴക്കേക്കര കുടുംബാംഗങ്ങളെന്നും അതിൽ അസന്ദിഗ്ദ്ധമായി പ്രസ്താവിച്ചിട്ടുണ്ട്.

പകലോമറ്റം കുടുംബക്കാർ കേരളസഭയ്ക്കു നല്കിയിട്ടുള്ള സേവനങ്ങളെ സവിസ്തരം പ്രസ്താവിച്ചിരിക്കുന്നതും സമുചിതമായിട്ടുണ്ട്. ആംഗ്ലിക്കൽ സഭകളെല്ലാം മാർപ്പാപ്പായുടെ പരമാധികാരത്തെ നിഷേധിക്കുന്നതിനുപുറമെ, വിശ്വാസാചാരങ്ങളിൽനിന്നുപോലും അകന്നാണിരിക്കുന്നതെന്നും തന്നിമിത്തം അവരുടെ പുനഃപ്രവേശനം എളുപ്പമല്ലെന്നും എന്നാൽ "പുത്തൻകൂറ്റുകാർ" എന്നപേരിൽ വിയോജിച്ചുനില്ക്കുന്ന കേരളത്തിലെ ക്രൈസ്തവർക്കു കത്തോലിക്കാസഭയുമായി പുനരൈക്യപ്പെടുവാൻ എളുപ്പമുണ്ടെന്നും മാർ ഈവാനിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ ഒരു വിഭാഗക്കാർ പുനരൈക്യപ്പെട്ടത് അതിനു തെളിവാണെന്നും ഗ്രന്ഥകാരൻ പ്രത്യേകം എടുത്തുപറഞ്ഞിട്ടുള്ളത് വായനക്കാരുടെ

ശ്രദ്ധയെ ആകർഷിക്കുമെന്നുള്ളതിനുതർക്കമില്ല.

ഞാൻ മുകളിൽ സൂചിപ്പിച്ചതുപോലെ വളരെയധികം സന്തോഷത്തോടു കൂടി ആരംഭിച്ച എന്റെ അഭിപ്രായം ഞാൻ സമാഹരിക്കുകയാണ്. ഗ്രന്ഥകാരനായ ശ്രീ. ജോണിനോട് ഈ പുസ്തക പ്രസിദ്ധീകരണം മൂലം കേരളീയർ വളരെ കടപ്പെട്ടിട്ടുണ്ടെന്നുള്ളതു തീർച്ചയാണ്. ചരിത്രഗ്രന്ഥപാരായണത്തിൽ തല്പരരായ ആളുകൾ താരതമ്യേന ചുരുക്കമാണ്. എന്നിരുന്നാലും ഈ ഗ്രന്ഥത്തിനു പ്രചുരപ്രചാരം ലഭിക്കുമെന്നും ആളുകൾ ഇതു പാരായണം ചെയ്യുമെന്നും ഞാൻ വിശ്വസിക്കുന്നു.

ഗ്രന്ഥകർത്താവായ ശ്രീ. പി. കെ. ജോൺ ദിവംഗതനായതു നിമിത്തം അദ്ദേഹം എഴുതിവച്ച ഗ്രന്ഥം പ്രസിദ്ധപ്പെടുത്താൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. മരണവേളയിൽ, താൻ എഴുതിതയ്യാറാക്കിവച്ച ഗ്രന്ഥം പ്രസിദ്ധം ചെയ്യണമെന്നുള്ള അഭിലാഷം സ്വപുത്രനായ ശ്രീ. പി. ജോൺ കുര്യനോട് പ്രകടിപ്പിച്ചതനുസരിച്ചാണ് ശ്രീ. ജോൺ കുര്യൻ ഈ ഗ്രന്ഥത്തിന്റെ പ്രസാധകഭാരം ഏറ്റെടുത്തത്. ഈ ഗ്രന്ഥപ്രസിദ്ധീകരണംമൂലം അദ്ദേഹവും കേരളീയരുടെ അഭിനന്ദനങ്ങൾ സവിശേഷം അർഹിക്കുന്നുണ്ട്.

പാലാ

13-3-1975 റവ. ഡോ. സി. റ്റി. കൊട്ടാരം

# അവതാരിക



ഷെവ. ഡോ. പി.ജെ. തോമസ്

കുടുംബചരിത്രമെഴുതുന്ന പതിവു ലോകമൊട്ടുക്കുള്ളതാണ്. എന്നാൽ കേരളത്തിലെപ്പോലെ കുടുംബചരിത്രമെഴുതാനർഹത ലോകത്തിൽ വേറെയെങ്ങുമില്ലെന്നുപറയാം. കാരണം രണ്ടായിരമൊ മൂവായിരമൊ വർഷം പഴക്കം അവകാശപ്പെടാവുന്ന കുടുംബങ്ങൾ അഥവാ തറവാടുകൾ ഈനാട്ടിൽ വളരെയുണ്ട്. വിദേശാക്രമണങ്ങൾ സാരമായി ഉണ്ടായിട്ടില്ലാത്തതാണു കേരളത്തിന്റെ ഈ പ്രത്യേകതയ്ക്കുള്ള പ്രധാന കാരണം.

പത്തൊൻപതു ശതാബ്ദത്തെ ക്രിസ്തീയപാരമ്പര്യമുള്ളതായി പരക്കെ വിശ്വസിക്കപ്പെടുന്ന നസ്രാണിത്തറവാടുകൾ പലതും കേരളത്തിലുണ്ടല്ലോ. ഇന്നത്തെ തലമുറ തൊണ്ണൂറ്, അല്ലെങ്കിൽ തൊണ്ണൂറ്റഞ്ചാമത്തേതാണ് എന്നു നമ്മളിൽ പലർക്കും അഭിമാനിക്കുവാൻ കഴിയും. എന്നാൽ ക്രിസ്തീയലോകത്തിൽ മറ്റൊരിടത്തുംതന്നെ ഇങ്ങനെ അവകാശപ്പെടുവാൻ ആർക്കും കഴിവില്ല. ഇവിടുത്തേതിനോടടുത്തുതന്നെ പഴക്കവും, ഇതിനേക്കാൾ വളരെമടങ്ങു പ്രാധാന്യവുമുള്ള ഒരു ക്രിസ്തീയസഭയുള്ള ഇറ്റലിയിൽപ്പോലും ഇങ്ങനെയൊരു കുടുംബവും അവകാശപ്പെടുന്നതായി അറിവില്ല. കാരണം, ആദ്യശതകങ്ങളിൽതന്നെ കഠോരമായ പല പടയോട്ടങ്ങളും വിപ്ലവങ്ങൾതന്നെയും അവിടെയുണ്ടായി. പത്രോസ്ശ്ലീഹായിൽ നിന്നു ക്രിസ്തുമാർഗ്ഗം സ്വീകരിച്ചവരുടെ സന്തതികളെന്നു വാദിക്കുന്ന ആരുംതന്നെ ഇന്നു റോമായിലുള്ളതായി അറിയുന്നില്ല. യാക്കോബുശ്ലീഹാമാർഗ്ഗം അറിയിച്ച സ്പെയിനിലും ഇതുതന്നെയാണ് നില. അന്ത്യോക്യയിലൊ ക്രിസ്തുമതത്തിന്റെ ജന്മസ്ഥലമായ ഓർശലേമിൽതന്നെയൊ ഇങ്ങനെ സ്ഥിരപാരമ്പര്യമുള്ള കുടുംബങ്ങൾ ഉള്ളതായി അറിവില്ല.

പിന്നെ എന്തുകൊണ്ടാണു കേരളത്തിലെ പല കുടുംബങ്ങൾക്കും ഇങ്ങനെ അവകാശപ്പെടുവാൻ സാധിക്കുന്നത്. ഒന്നാമത് ഇവിടെ വിപ്ലവമൊന്നും ഉണ്ടായിട്ടില്ല. പറയത്തക്കതായി പടയോട്ടങ്ങൾപോലും ഉണ്ടായിട്ടില്ല. അടുത്തകാലംവരെ സമീപദിക്കുകളിൽ മാത്രമെ കുടിയേറ്റമുണ്ടായിട്ടുള്ളൂ. പറങ്കിയോടു പൊരുതിയെങ്കിലും ഇവിടുത്തെ സ്വൈരജീവിതത്തിന് അതുകൊണ്ടു വലിയ വിഘ്നമൊന്നും നേരിട്ടില്ല. കാരണവന്മാർ ജീവിച്ച തറവാട് ഭയഭക്തിപുരസ്സരം സൂക്ഷിക്കുന്ന കേരളീയ ഹൈന്ദവപാരമ്പര്യം ക്രിസ്ത്യാനികളും കണിശമായി അനുഷ്ഠിച്ചിട്ടുണ്ട്. ഇടമുറിയാതെ തലമുറതലമുറയായി ഇങ്ങനെ ജീവിച്ചുവന്നു. ഫലം നോക്കുക! തന്റെ കുടുംബത്തിലെ തൊണ്ണൂറ്റഞ്ചാമത്തെ പട്ടക്കാരനാണെന്നു സന്യായം അവകാശപ്പെട്ടിട്ടുള്ള ചില വൈദികരും അടുത്തകാലങ്ങളിൽ കാലഗതി പ്രാപിച്ചിട്ടുണ്ടല്ലോ പൂർവികത്വത്തിൽ അത്യന്തം അഭിമാനിക്കുന്ന ഇൻഡ്യയിൽ തന്നെ ഈ പ്രത്യേകത കേരളത്തിലല്ലാതെ വേറെ അധികമെങ്ങുമില്ല.

മലങ്കര നസ്രാണിചരിത്രത്തിൽ ഏതുവിധംനോക്കിയാലും പ്രാധാന്യം അർഹിക്കുന്ന കുടുംബങ്ങൾ കുറവിലങ്ങാട്ടുദേശത്തുണ്ട്. അവയിൽ പലവിധത്തിലും പ്രധാനമായ പകലോമറ്റം കുടുംബത്തിന്റെ ചരിത്രമാണ് ഈ കൃതി. വളരെക്കാലം മുൻപുമുതൽ അടുത്തകാലം വരെ തുടർച്ചയായി സഭയുടെ വൈദികമേലധികാരി ഈ കുടുംബത്തിൽ നിന്നായിരുന്നതുകൊണ്ടും ഈ പിൻതുടർച്ച ദീർഘകാലം മലങ്കര സഭയുടെ ഏതാണ്ട് അലംഘനീയമായൊരു പ്രമാണമായിരുന്നതിനാലും ഈ കുടുംബത്തിന്റെ ചരിത്രത്തിനു സമുദായത്തിന്റെ പൊതുചരിത്രത്തിൽ വലിയ പ്രാധാന്യമുണ്ട്. 16 മുതൽ 19 വരെയുള്ള ശതാബ്ദങ്ങളിലാണു ഈ വസ്തുത പ്രത്യേകനിലയിൽ കാണുന്നത്.

പകലോമറ്റം കുടുംബത്തിന്റെ ഒരു ശാഖയായ മരങ്ങാട്ടുപിള്ളി ഇടവകയിലെ പള്ളിപ്പുറംകുടുംബത്തിൽപ്പെട്ട ശ്രീ. ജോൺ പൊടിമറ്റം ആണ് ഈ ഗ്രന്ഥത്തിന്റെ പ്രണേതാവ്. ദീർഘകാലമായി ഒരു ഉപാധ്യായനായി കഴിയവെ, അദ്ദേഹം ഈ കുടുംബചരിത്രം ചർച്ച ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. അസാധാരണ ബുദ്ധിശക്തിയും പഴമ പരിചയവും ഉള്ള ഒരു പിതാവ് അദ്ദേഹത്തിനുണ്ടായിരുന്നതുകൊണ്ടു കൂടിയായിരിക്കണം (218-ാം പേജ് കാണുക) ഇങ്ങനെ ഒരു ചരിത്രചർച്ച ചെയ്യാൻ ഗ്രന്ഥകാരന് കഴിഞ്ഞത്. ഏതായാലും ഈ കുടുംബത്തിന്റെ മാത്രമല്ല, മലങ്കര സഭയുടെ പതിനെട്ടും പത്തൊൻപതും ശതാബ്ദങ്ങളിലെ ചരിത്രത്തെപ്പറ്റി പല പുതിയ വിവരങ്ങൾ ഈ കൃതിയിലുണ്ട്. ഉപരിചർച്ചയ്ക്ക് ഇവ വഴി തുറക്കുമെന്നു വിശ്വസിക്കുന്നു.

യഥാർത്ഥത്തിൽ മലങ്കര നസ്രാണി സമുദായത്തിന്റെ ഏതാണ്ട് തായ്ത്തടി പോലെയാണു "കുറവിലങ്ങാട്ടു നസ്രാണി". ഈ സംജ്ഞയിൽ കുറവിലങ്ങാട്ടു ദേശക്കാരായ നസ്രാണികൾ മാത്രമല്ല, അവിടെനിന്നും പലകാലങ്ങളിലായി തിരുവല്ല, ചെങ്ങന്നൂർ, കൊട്ടാരക്കര മുതലായ പ്രദേശങ്ങളിൽ കുടിയേറിത്താമസിച്ച, പലേസഭകളിൽപ്പെട്ട, അനേകായിരം ക്രിസ്ത്യാനികുടുംബങ്ങൾ ഉൾപ്പെടുന്നുണ്ട്. വടക്കോട്ട് കടമറ്റം, ആലുവ, ഞാറയ്ക്കൽ തുടങ്ങിയ സ്ഥലങ്ങളിലും മുൻപു തന്നെ ഈ കുടുംബക്കാർ കുടിയേറിപ്പാർത്തതായി കാണുന്നു. അതിനാൽ കുറവിലങ്ങാട്ടു നസ്രാണികളുടെ വിപുലമായ ഒരു ചരിത്രം എഴുതേണ്ടതാവശ്യമാണെന്ന് എനിക്കഭിപ്രായമുണ്ട്. പ്രായം കടന്നെങ്കിലും, ഇങ്ങനെ ഒരു കൃതി കൂടി എഴുതുവാൻ, അല്ലെങ്കിൽ അതിനു കാര്യമായി സഹായിക്കുവാനെങ്കിലും ശ്രീ. ജോണിനു കഴിയുമെന്നാണ് എന്റെ വിശ്വാസം. ഈ കൃതിക്കും തൽപ്രണേതാവിനും സർവമംഗളങ്ങളും നേർന്നുകൊള്ളുന്നു.

ആലുവ
28-10-1956

ഡോ. പി.ജെ. തോമസ്
M.A.B.Lit., D.Phil. (Oxford)

# സഭൈക്യത്തിനായി ദാഹിച്ച അഞ്ചും ആറും മാർത്തോമ്മാമാർ


## റവ. ഡോ. ജോസ് കോട്ടയിൽ

**പ്രസിഡന്റ് പകലോമറ്റം മഹാകുടുംബയോഗം**




റവ. ഡോ. ജോസ് കോട്ടയിൽ

കുറവിലങ്ങാട്ടെ പകലോമറ്റത്തിന്റെ ഒരു ശാഖയായ പള്ളിപ്പുറത്തുനിന്ന് ആണ്ടൂർക്ക് മാറിത്താമസിച്ച കുടുംബത്തിൽ പിറന്നവരായിരുന്നു പുത്തൻകൂറ്റു വിഭാഗത്തിലെ അഞ്ചും ആറും മാർത്തോമ്മാമാർ. അവരുമായി ബന്ധപ്പെട്ട ചില ചരിത്രവസ്തുതകൾ മാത്രമാണ് ഈ ലഘുക്കുറിപ്പിൽ രേഖപ്പെടുത്തുന്നത്. കൂടുതൽ പഠനം ആവശ്യമുള്ള രംഗമാണിത്.

**അഞ്ചാം മാർത്തോമ്മാ (1728–1865)**

നിരണം ആസ്ഥാനമാക്കിയാണ് അഞ്ചാം മാർത്തോമ്മാ പ്രവർത്തിച്ചിരുന്നത്. അന്ന് കേരളത്തിലുണ്ടായിരുന്ന നെസ്തോറിയൻ മെത്രാൻ മാർഗബ്രിയേലിനോട് ആലോചിക്കാതെയും കൂടെ കൂടാതെയും നാലാം മാർത്തോമ്മാ, അദ്ദേഹത്തെ വാഴിച്ചതുകൊണ്ട് വെട്ടിക്കട്ടേൽ മത്തായിക്കത്തനാരുടെ നേതൃത്വത്തിൽ ഒരു കൂട്ടം ആളുകൾ എതിർപ്പുണ്ടാക്കി. എങ്കിലും തെക്കുള്ള ഇടവകക്കാർ മാർത്തോമ്മായോടൊപ്പം നിന്നു മത്തായിക്കത്തനാരും വടക്കുള്ളവരും ഡച്ച് കുമദോരുടെ മുമ്പാകെ വ്യവഹാരം സമർപ്പിച്ചു.

കലഹം ഒഴിവാക്കാൻ വേണ്ടി അഞ്ചാം മാർത്തോമ്മാ 1748-ൽ മദ്രാസിലെ ഒരു കച്ചവടക്കാരനായിരുന്ന അന്തോനി ദെസ്സൂസ്സാവഴി മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ ഇവിടെ കൊണ്ടുവന്നു. വന്നപാടെ മാർ ഈവാനിയോസ് ഇവിടെ ഭരണം നടത്താൻ തുടങ്ങി. മാർത്തോമ്മായുടെയും യോഗത്തിന്റെയും സമ്മതം കൂടാതെ പട്ടം കൊടുക്കാനും ദേവാലയത്തിലെ രൂപങ്ങൾ നശിപ്പിക്കാനും പട്ടക്കാരുടെ തലചെരപ്പിച്ച് കറുത്ത വട്ടത്തൊപ്പി ഇടുവിക്കാനും തുടങ്ങി. മൂന്നു കൊല്ലത്തിനുശേഷം മാർ ഈവാനിയോസിനെ ബസ്രായിലേക്ക് തിരിച്ചയച്ചു.

തുടർന്ന് അഞ്ചാം മാർത്തോമ്മാ ഡച്ചുകാരുടെ സഹായത്താൽ മൂന്നു മെത്രാന്മാരെ വരുത്തി. പ്രശ്നങ്ങൾ പരിഹരിക്കുകയായിരുന്നു ലക്ഷ്യം. അങ്ങനെ 1751-ൽ ശാക്രള്ളാ മഫ്രിയാന (മാർ ബസ്സേലിയോസ് കാതോലിക്കാ), മാർ ഗ്രിഗോരി

യോസ്, മാർ ഈവാനിയോസ് എന്നിവർ ഇവിടെ വന്നു. ഇവരും വന്ന ഉടനെ ഭരണം തുടങ്ങി. അതിൽ കുപിതനായ മാർത്തോമ്മാ അവരെ സ്വീകരിക്കുവാൻ പള്ളിക്കരെ നിന്ന് കൊച്ചിയിലെത്തിയില്ല. മെത്രാന്മാരെ കൊണ്ടുവന്നതിലുള്ള ചെലവുകൾ മാർത്തോമ്മാ വഹിക്കണമായിരുന്നു. ഡച്ചുകാർ മാർത്തോമ്മായെ കൊച്ചിയിൽ കൊണ്ടുവരുവാൻ നിശ്ചയിച്ചെന്നറിഞ്ഞ്, അദ്ദേഹം ഉൾപ്രദേശത്തേയ്ക്ക് നീങ്ങി. ഡച്ച് കുമദോർ അയച്ച ആളുകൾ മാർത്തോമ്മായെ കിട്ടാതെ വന്നതുകൊണ്ട് പള്ളിക്കര അങ്ങാടിയിൽ വലിയ നാശം വരുത്തി.

കണ്ടനാട്ടു ഇടവകക്കാരാണ് ഈ മൂന്നു വിദേശമെത്രാന്മാരെയും സ്വീകരിച്ചത്. അങ്ങനെ കണ്ടനാട്ട് ശാക്രള്ളാ മഫ്രീനായുടെ ആസ്ഥാനമായി.

മൂന്നു മെത്രാന്മാരെ കൊണ്ടുവന്ന ചെലവുകൾ അഞ്ചാം മാർത്തോമ്മായിൽ നിന്ന് പലിശ സഹിതം ഈടാക്കാൻ ഡച്ചുകാർ തീരുമാനിച്ചു. 12,000 വീരരായൻ പണം മാർത്തോമ്മാ കൊടുക്കണമായിരുന്നു. അത് വ്യവഹാരച്ചുഴിയിലേക്ക് മാർത്തോമ്മായെ തള്ളിയിട്ടു. ഡച്ചുകാർ കായംകുളത്തുകാരൻ പോക്കു മൂസ്സാ വഴി തിരുവിതാംകൂർ മഹാരാജാവ് മാർത്താണ്ഡവർമ്മയുടെ മുമ്പാകെ അപേക്ഷ സമർപ്പിച്ചു. മഹാരാജാവും ഡച്ചു കമ്പനിയും തമ്മിൽ ഒരുടമ്പടിയും ഉണ്ടാക്കി. ഇരുപക്ഷത്തുനിന്നും ഒളിച്ചോടിപ്പോകുന്നവരെ അന്യോന്യം പിടിച്ചേല്പിക്കണമെന്നായിരുന്നു, ആ വ്യവസ്ഥ.

1755-ൽ മാർത്തോണ്ഡവർമ്മ മഹാരാജാവ് മാവേലിക്കര കൊട്ടാരത്തിൽ അഞ്ചാം മാർത്തോമ്മായെ വരുത്തി താമസപ്പിഴസഹിതം 14000 വീരരായൻ പണം അടച്ചുതീർക്കാൻ കല്പിച്ചു. രണ്ടു കൊല്ലത്തേയ്ക്കായിരുന്നു, കാലാവധി. കടം അടയ്ക്കാൻ കഴിഞ്ഞില്ല. അതിനാൽ മാർത്തോമ്മായെ വാറണ്ടിൽ പിടിച്ച് കൊച്ചിയിൽ ഡച്ചുകാരെ ഏല്പിക്കാൻ കല്പനയായി.

തന്നെ ബത്തേവിയയിലേക്ക് നാടുകടത്തുമെന്ന് കേട്ട മാർത്തോമ്മാ അനന്തരവന് കടമറ്റം പള്ളിയിൽ വച്ച് വൈദികപട്ടം നല്കി.

പെട്ടെന്ന് പോക്കുമൂസ്സായുടെ ഏകമകൾ മരണാസന്നയായി. രണ്ടു വർഷത്തേയ്ക്ക് മാർത്തോമ്മാ പണം കൊടുത്തുതീർക്കാൻ സാവകാശം നല്കാൻ ഡച്ചുകാരോടപേക്ഷിക്കാൻ പോക്കുമൂസ്സായ്ക്ക് അതു നിമിത്തമായി. മാർത്തോമ്മാ പുതിയകാവ്-മാവേലിക്കരപള്ളിയിൽ വന്നു താമസിച്ചു.

തുടർന്ന് കൊട്ടാരക്കാരൻ കൊച്ചിട്ടിത്തരകൻ ഡച്ചുകാരുടെ മുക്തിയാറായി ചാർജ് എടുത്തു.

മാർത്തോമ്മാ കൊച്ചിയിലായിരുന്നപ്പോൾ നിരണത്തെയും സമീപഇടവകകളിലെയും ആളുകൾ കടം തീർക്കുന്നതിലേയ്ക്കായി 10000 വീരരായൻ പണം സ്വരൂപിച്ചിരുന്നു.

അഞ്ചാം മാർത്തോമ്മാ 1761-ൽ (മിഥുനം 29-ന്) നിരണം പള്ളിയിൽ വച്ച്

തന്റെ അനന്തരവനനെ (സഹോദരൻ മാത്യുവിന്റെ ഏകപുത്രൻ ഐപ്പിനെ) ആറാം മാർത്തോമ്മായായി വാഴിച്ചു.

1763-ൽ കാർത്തിക തിരുനാൾ മഹാരാജാവ് തിരുവിതാംകൂർ ഭരണമേറ്റു. അഞ്ചാം മാർത്തോമ്മാ അദ്ദേഹത്തോട് തന്റെ വിധിക്കടം പുനഃപരിശോധിക്കണമെന്നപേക്ഷിച്ചു. മാവേലിക്കരവച്ച് മഹാരാജാവ് ന്യായവാദം കേട്ടു. 7000 പണം മാർത്തോമ്മായിൽ നിന്നും ബാക്കി 7000 പണം പരദേശമെത്രാന്മാരിൽ നിന്നും ഡച്ചുകാർ ഈടാക്കാൻ മഹാരാജാവ് വിധിച്ചു. മെത്രാപ്പോലീത്താ 7000 വീരരായൻ പണം ഡച്ചുകാർക്ക് കൊടുത്ത് ബാധ്യതയിൽ നിന്ന് മുക്തനായി.

1765 മേടമാസം 27-ന് അദ്ദേഹം കാലംചെയ്ത നിരണത്ത് കബറടക്കപ്പെട്ടു.

1748 ഓഗസ്റ്റ് 16-ന് ബനഡിക്റ്റ് 14-ാം മാർപ്പാപ്പയ്ക്ക് തന്നെയും തന്റെ കീഴിലുള്ളവരെയും സ്വീകരിക്കാൻ അദ്ദേഹം അപേക്ഷ സമർപ്പിച്ചിരുന്നു.

**ആറാം മാർത്തോമ്മാ (വലിയ മാർ ദിവന്നാസിയോസ് 1765–1808)**

അഞ്ചാം മാർത്തോമ്മായ്ക്കുശേഷം ഇദ്ദേഹം സ്ഥാനാരോഹണം ചെയ്തു. തിരുവിതാംകൂർ മഹാരാജാവ് കാർത്തിക തിരുനാളിൽ നിന്ന് പ്രത്യേകാധികാരാവകാശങ്ങൾ സമ്പാദിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു.

പരദേശമെത്രാന്മാർ കൊടുക്കാനുണ്ടായിരുന്ന 7000 പണം വാങ്ങാൻ ഡച്ചുകാർ സന്നാഹങ്ങളോടെ വന്നു. സമാധാനത്തിലും ഐക്യത്തിലും പോകാമെങ്കിൽ, ആ കടം താൻ വീട്ടിക്കൊള്ളാമെന്ന് ആറാം മാർത്തോമ്മാ ഏറ്റു. നിരണത്തുകാർ പിരിച്ച 7000 പണം ബാക്കിയുണ്ടായിരുന്നല്ലോ. ബാക്കി തുകയ്ക്ക് ഡച്ചുകാരുടെ ആഗ്രഹപ്രകാരം നിരണത്തെ ഇരുപതു കുടുംബങ്ങളിൽ ഉണ്ടായിരുന്ന ബ്രഹ്മാണ്ഡങ്ങളായ ചീനഭരണികൾ നല്കി.

പരദേശമെത്രാന്മാർ കല്ലിശ്ശേരിപ്പള്ളിയിൽ പോയി താമസിച്ചു. ആറാം മാർത്തോമ്മാ അവരുമായി സമാധാനം സ്ഥാപിച്ചു. മാർ ഈവാനിയോസ് മരണം വരെ മാർത്തോമ്മായോട് കൂറുള്ളവനായി കഴിഞ്ഞു.

1772 ജനുവരിയിൽ മാർ ഗ്രീഗോറിയോസ്സും മാർ ഈവാനിയോസ്സും ചേർന്ന് ആറാം മാർത്തോമ്മായെ ദിവന്നാസ്സിയോസ് എന്ന നാമത്തിൽ മെത്രാപ്പോലീത്തയായി നിരണത്തുവച്ച് വാഴിച്ചു. സാധുവായ ഒരു കൈവയ്പ് ആദ്യമായി കിട്ടുന്ന മാർത്തോമ്മാ ഇദ്ദേഹമാണെന്ന് പറയുന്ന ചരിത്രകാരന്മാർ ഏറെയാണ്.

ഒരു വർഷം കഴിഞ്ഞപ്പോൾ പെരുമ്പടപ്പുകാരനായ കാട്ടുമങ്ങാട്ട് കുര്യൻ കത്തനാർ തന്ത്രപൂർവം മാർ ഗ്രീഗോറിയോസ്സിൽ നിന്ന് മാർ കൂറില്ലോസ് എന്ന പേരിൽ മെത്രാൻ സ്ഥാനം നേടി ആറാം മാർത്തോമ്മായെ വെല്ലുവിളിക്കുകയുണ്ടായി. രോഗിയും അന്ധനുമായ ഗ്രീഗോറിയോസ്സിന്റെ കൈ കാട്ടുമങ്ങാട്ടച്ചന്റെ ശിരസ്സിൽ പിടിപ്പിച്ച് നടത്തിയ ഈ കർമ്മം സാധുവായി കണക്കാക്കാനാവില്ല. കണ്ടനാട്, മുളന്തുരുത്തി, നടമേൽ, കരിങ്ങാച്ചിറ എന്നീ ഇടവകകൾ കാട്ടുമങ്ങാട്ട്

മെത്രാനെ പിൻതാങ്ങുകയുണ്ടായി. 1773-ൽ മാർ ഗ്രീഗോറിയോസ് നിര്യാതനായതിനെത്തുടർന്ന് മാർ കൂറില്ലോസ് ആറാം മാർത്തോമ്മായുടെയും മാർ ഈവാനിയോസ്സിന്റെയും മുമ്പാകെ വടി, മുടി, സ്ലീബാ എന്നിവ കണ്ടനാട് പള്ളിയിൽ വച്ച് ഊരിക്കൊടുത്തു. എങ്കിലും പിന്നീടദ്ദേഹം സാമൂതിരിയുടെ നാട്ടിൽ ആഞ്ഞൂർ ചെന്ന് പാർക്കുകയും അനുജനെ മാർ ദിവന്നാസ്സിയോസ് എന്ന നാമത്തിൽ മെത്രാനാക്കുകയും ചെയ്തു.

1777-ൽ ആറാം മാർത്തോമ്മായും മാർ ഈവാനിയോസ്സും നിരണത്തുവന്നു താമസിച്ചു. മാർ ഈവാനിയോസ് മാർത്തോമ്മായോട് സഹകരിച്ച് 19 വർഷത്തോളം തെക്കുള്ള പള്ളികളിൽ പ്രവർത്തിക്കുകയുണ്ടായി.

കത്തോലിക്കാസഭയുമായി പൂർണ്ണഐക്യത്തിന് ശ്രമിച്ച വ്യക്തിയായിരുന്നു ആറാം മാർത്തോമ്മാ. 1768-ൽ വികാരി അപ്പസ്തോലിക്കാ ആയിരുന്ന മോൺ. ഫ്ളോറൻസിനോടും 1773-ൽ കൊടുങ്ങല്ലൂർ ആർച്ചുബിഷപ്പ് സാൽവദോറിനോടും സാലസ് എന്ന കർമ്മലീത്താവൈദികനോടും (പിന്നീടദ്ദേഹം മെത്രാനായി) ദിവന്നാസിയോസ് പുനരൈക്യത്തിനുള്ള തന്റെ ആഗ്രഹം അറിയിക്കുകയുണ്ടായി. അനുകൂലപ്രതികരണം റോമിൽ നിന്നുണ്ടായില്ല. മിഷനറിമാരുടെ അധികാരമോഹമായിരുന്നു, അതിന്റെ പിന്നിൽ. ജോസഫ് കരിയാറ്റി മല്പാൻ ദിവന്നാസിയോസുമായി ചർച്ച നടത്തി. റോമിൽ നേരിട്ടുപോയി വസ്തുതകൾ അറിയിക്കാൻ കരിയാറ്റി തയ്യാറായി. മിഷനറി മെത്രാന്മാരുടെ റിപ്പോർട്ടും അനുകൂലമല്ലാതിരുന്നതിനാൽ മാർ ദിവാന്നിയോസ്സിനെ മെത്രാനായി സ്വീകരിക്കാൻ റോം തയ്യാറായില്ല. ആറാം പീയൂസ് മാർപ്പാപ്പയ്ക്ക് കരിയാറ്റി മല്പാൻ സമർപ്പിച്ച അപേക്ഷ പ്രൊപ്പഗാന്താ തിരുസംഘത്തെ ഏല്പിച്ചു. തിരുസംഘം ഗോവയുടെ അഡ്മിനിസ്ട്രേറ്റർ ഇമ്മാനുവേലിന് എഴുതി. അദ്ദേഹം ദിവന്ന്യാസോസ്സിന് പൂർണ്ണഅധികാരം കൊടുക്കുന്നതിന് എതിരായി റിപ്പോർട്ടു നല്കി.

പോർട്ടുഗലിൽ വച്ച് കരിയാറ്റി മെത്രാപ്പോലീത്താ ആയി അഭിഷിക്തനായതോടെ മാർത്തോമ്മായുടെ പുനരൈക്യപ്രശ്നം അദ്ദേഹത്തെ ചുമതലപ്പെടുത്തിക്കൊണ്ടുള്ള കത്ത് 1784 ജൂലൈ 10-ാം തീയതി റോം പുറപ്പെടുവിച്ചു. എന്നാൽ, ആ കത്തിൽ മാർത്തോമ്മായ്ക്ക് മെത്രാനടുത്ത അധികാരം കൊടുക്കാൻ കരിയാറ്റിയെ ചുമതലപ്പെടുത്തുന്നില്ലായിരുന്നു. ലിസ്ബണിൽ വച്ചു നടത്തിയ ചർച്ചകളുടെ വെളിച്ചത്തിൽ വേണ്ടതായ അധികാരാവകാശങ്ങളോടെ മാർ കരിയാറ്റിയും പാറേമ്മാക്കൽ തോമ്മക്കത്തനാരും 1786 മെയ് ഒന്നിന് ഗോവയിൽ എത്തി. കരിയാറ്റിയുടെ ആകസ്മികമരണം ഐക്യത്തിന് വീണ്ടും തടസ്സമായി.

പ്രൊപ്പഗാന്താ തിരുസംഘം 1788 ഫെബ്രുവരി 18-ന് ദിവന്ന്യാസോസിന് അധികാരം കൊടുക്കാൻ തീരുമാനിച്ചതാണ്. വികാരി അപ്പസ്തോലിക്കായെ അറിയിക്കുകയും ചെയ്തു. 1789 ആഗസ്റ്റു മാസത്തിൽ ദിവന്നാസിയോസ് വിശ്വാസികളുടെ ഒരു യോഗം വിളിച്ചുകൂട്ടി. യോഗം അദ്ദേഹത്തിന്റെ നേതൃത്വം അംഗീക

രിക്കുകയും സ്വന്തം അനന്തരവന് പട്ടം നൽകുന്നതിന് അനുവാദം കൊടുക്കുകയും ചെയ്തു. ഇതിന്റെ പേരിൽ തിരുസംഘത്തിന്റെ തീരുമാനങ്ങൾ വികാരി അപ്പസ്തോലിക്കാ നടപ്പാക്കിയില്ല.

പാറേമ്മാക്കൽ തോമ്മാക്കത്തനാർ കൊടുങ്ങല്ലൂർ രൂപതയുടെ ഗൊവർണദോർ ആയി. അദ്ദേഹത്തിന്റെ പരിശ്രമഫലമായി ഗോവ ആർച്ചു ബിഷപ്പ് എമ്മാനുവലിന്റെ നിർദ്ദേശാനുസരണം ദിവന്നാസ്യോസ് കൊച്ചി മെത്രാനായ സൊലദാദെയുമായി സമ്പർക്കം പുലർത്തി. സന്ദർശനവും പ്രതിസന്ദർശനവും നടന്നു. മെത്രാന്റേതായ അധികാരാവകാശം മാത്രമേ മാർ ദിവന്നാസ്യോസ് ആവശ്യപ്പെട്ടുള്ളു. 1791-ൽ കല്ലൂർക്കാട്ടുവച്ച് സഭാപ്രവേശനം ഉറപ്പായതാണ്. വരാപ്പുഴയിലെ അലോഷ്യസ് മെത്രാൻ ഇതിനെ എതിർത്തു. വീണ്ടും റോമുമായി നടന്ന എഴുത്തുകുത്തുകളുടെ ഫലമായി 1796 സെപ്തംബർ 19-ന് കൊല്ലത്തുവച്ച് ഐക്യം തീരുമാനിച്ചതും മാർത്തോമ്മായും അദ്ദേഹത്തിന്റെ പ്രമുഖ വൈദികരും എത്തിയതുമാണ്. സൊലദാദെ മെത്രാൻ പദ്രുവാദോ അധികാരത്തിന് കോട്ടം തട്ടുമെന്നു ചിന്തിച്ച് വീണ്ടും തടസ്സമുണ്ടാക്കി.

ദിവന്നാസ്യോസ് വീണ്ടും പരിശ്രമം തുടർന്നു. ഉദയംപേരൂർ സൂനഹദോസ് നിയമങ്ങളും എട്ടാം ഉർബൻ മാർപ്പാപ്പായുടെ വിശ്വാസപ്രമാണ ഫോർമുലായും അംഗീകരിച്ചുകൊള്ളാമെന്ന് അദ്ദേഹം എഴുതി ഒപ്പിട്ടു. അങ്ങനെ 1799 ജൂൺ 22-ന് അദ്ദേഹവും അനുയായികളും കത്തോലിക്കാസഭയുമായി പുനരൈക്യപ്പെട്ടു. എന്നാൽ, അജപാലനാധികാരം സംബന്ധിച്ച് അനിശ്ചിതാവസ്ഥ നിലനിന്നു. അതിൽ നിരാശനായ അദ്ദേഹം ആറുമാസത്തിനുശേഷം പുത്തൻകൂറ്റിലേക്ക് തിരിച്ചുപോയി. പുനരൈക്യത്തിനുവേണ്ടിയുള്ള തന്റെ അത്യുൽക്കടമായ ആഗ്രഹം സാധിക്കാതെ 1808 മെയ് 13-ന് മാർ ദിവന്നാസ്യോസ് ദിവംഗതനായി.

പുത്തൻകാവിൽ താൻ തന്നെ സ്ഥാപിച്ച മനോഹരമായ ദേവാലയത്തിൽ വലിയ മാർ ദിവന്ന്യാസോസ് അന്ത്യവിശ്രമം കൊള്ളുന്നു.

സഭയുടെ ഐക്യം കാംക്ഷിച്ച രണ്ടു നേതാക്കളായിരുന്നു പള്ളിപ്പുറത്തു കുടുംബത്തിൽപ്പെട്ട അഞ്ചും ആറും മാർത്തോമ്മാമാർ.

# മുഖവുര



പി.കെ. ജോൺ
പൊടിമറ്റം

ലോകം എക്കാലവും വ്യതിയാനങ്ങൾക്കു വിധേയമാണ്. രാജ്യങ്ങളെയൊ സമുദായങ്ങളെയൊ സംബന്ധിച്ചാകട്ടെ. കുടുംബങ്ങളെയൊ വ്യക്തികളെയൊ സംബന്ധിച്ചാകട്ടെ ഈ തത്വം എന്നും ഏറ്റവും യഥാർത്ഥവുമാകുന്നു. കാലാനുഗതികത്വത്താൽ ലോകത്തിൽ സംഭവിക്കുന്ന ഈ ദൃശ അവസ്ഥാന്തരങ്ങളെ മനുഷ്യൻ വീക്ഷിക്കുകയും പഠിക്കുകയും ചെയ്യേണ്ടത് വിജ്ഞാനത്തിനും മാനസിക സംസ്കാരാദികൾക്കും മാത്രമല്ല, മനുഷ്യൻ മനുഷ്യനായി ജീവിക്കുന്നതിനും ഏറ്റവും ആവശ്യവും ഉപയുക്തവുമാണെന്നുള്ളതു നിസ്സംശയംതന്നെ. ഭൂതവർത്തമാനകാലചരിതങ്ങളെ താരതമ്യം ചെയ്തു ഭാവിപരിപാടികൾ നിർണ്ണയിക്കേണ്ടതും മനുഷ്യരാശിക്ക് ആവശ്യമാണെന്നു ലോകാനുഭവം ബോദ്ധ്യമാക്കുന്നുണ്ട്. ഇതിൽനിന്നും ലോകത്തിൽ ചരിത്രസംരക്ഷണത്തിന്റെ ആവശ്യം വെളിപ്പെടുന്നുണ്ടല്ലൊ.

എന്നാൽ ചരിത്രം എഴുതി സൂക്ഷിക്കുന്ന പതിവു പൂർവ്വകാലം മുതല്ക്കുതന്നെ കേരളീയരുടെ ഇടയിൽ വളരെ കുറവായിരുന്നു എന്നു സമ്മതിക്കണം. ഇക്കാലത്തും ചരിത്രാന്വേഷണ തല്പരത നമ്മുടെയിടയിൽ വിരളമായിത്തന്നെ കാണപ്പെടുന്നു. സ്വമാതാവിനേയും പിതാവിനേയും പറ്റിയുള്ള പൂർണ്ണജ്ഞാനം സാമാന്യേന എല്ലാവർക്കുംതന്നെ ഉണ്ടെന്നു സമ്മതിക്കാമെങ്കിലും പിതാമഹീപിതാമഹന്മാരേയും അതിനും മുൻപോട്ടുണ്ടായിരുന്നവരെയും സംബന്ധിച്ചുള്ള സൂക്ഷ്മജ്ഞാനമുള്ളവർ വളരെ തുച്ഛമായിരിക്കുമെന്നു വലിയ പരിശോധന കൂടാതെ സ്വയം ചിന്തിച്ചാൽ ആർക്കും കാണാൻ കഴിയും.

കേരളനസ്രാണികളുടെ പുരാവൃത്തം സംബന്ധിച്ച് ചില അഭ്യൂഹങ്ങളും പാരമ്പര്യങ്ങളുമുള്ളതല്ലാതെ സൂക്ഷ്മചരിത്രരേഖകൾ ഉണ്ടായിരുന്നില്ല ആദിമശതകങ്ങളിൽ പാലയൂരിൽനിന്നു കുറവിലങ്ങാട്ടു വന്നു ചേർന്ന ബ്രാഹ്മണനസ്രാണികളുടെ ചരിത്രം സംബന്ധിച്ചും അവർ ദീർഘകാലം ഐശ്വര്യസമ്പൂർണ്ണതയിലും പ്രതാപാവസ്ഥയിലും ജീവിച്ചിരുന്നിട്ടും യാതൊരുത്തരം യാതൊരു വിവരണവും എഴുതിവച്ചിരുന്നതായും അറിയുന്നില്ല. ഈ ന്യൂനതകൾ പരിച്ഛേദം പരിഹരിക്കത്തക്ക ഒരു ചരിത്രനിർമ്മാണം ചെയ്യുവാൻ ഇന്ന് ആർക്കും സാദ്ധ്യവുമല്ല.

നമ്മുടെ ചരിത്രം ആദ്യം എഴുതിയതു ദേശസഞ്ചാരികളായ പാശ്ചാത്യരും

പോർട്ടുഗീസുകാരാദിയായ യൂറോപ്യൻ മിഷ്യനറിമാരുമാണ്. പുത്തൻകൂർ മെത്രാനായിരുന്ന ആറാം മാർത്തോമ്മാ, പാറേമ്മാക്കൽ ഗോവർണ്ണദോർ തുടങ്ങിയ സ്വദേശീയ മഹാന്മാരും പൂർവ്വകഥകൾ ചിലതെല്ലാം എഴുതിയിട്ടുണ്ട്. സ്വദേശികളും വിദേശികളുമായ ചില പൂർവ്വഭാഷാകവികൾ രചിച്ചിട്ടുള്ള പാട്ടുകളിൽനിന്നും ചരിത്രഭാഗങ്ങൾ കുറെയെല്ലാം ഗ്രഹിക്കാൻ കഴിയും. ഇവയേയെല്ലാം അടിസ്ഥാനമാക്കി ശ്രീമാന്മാരായ ഇട്ടൂപ്പുറൈട്ടർ, ഇ.എം. പീലിപ്പോസ് മുതലായവരും ചരിത്രനിർമ്മാണം ചെയ്തിട്ടുണ്ടെങ്കിലും അവയിലെല്ലാം അജ്ഞതയും തെറ്റിദ്ധാരണയും മൂലം പല അബദ്ധങ്ങളും അവാസ്തവങ്ങളും കടന്നു കൂടാനിടയായിട്ടുണ്ട്. ഈ ദൃശതകരാറുകൾ പരിഹരിക്കത്തക്കവണ്ണം സമുദായസ്നേഹികളും പണ്ഡിതരും ചരിത്രാന്വേഷണ ചതുരരുമായ നിധിയിരിക്കൽ പെ. ബ. മാണിയച്ചൻ. ക. നി. മൂ. സ. ബ. ബർണ്ണാർദ്ദച്ചൻ, ശ്രീമാൻ കെ. ഇ. ജോബ് M.A. & L.T., വെ. റവ. ഫാ. പ്ലാസിഡ് T.O.C.D., ph. D.D.D., D.C.L. വെ. റവ. ഫാ. സി. കെ. മറ്റം M.R.A.S.F.R.S.A. തുടങ്ങിയ മറ്റു പല മഹാന്മാരും കേരളസുറിയാനി സഭാചരിത്രസ്വഭാവം ശരിയായി കണ്ടുപിടിച്ച് എഴുതിയിട്ടുണ്ടെന്നുള്ളതു വളരെ ആശ്വാസകരവും ചാരിതാർത്ഥ്യജനകവുമായിത്തീർന്നിട്ടുണ്ട്.

ഈ ദൃശതോതിൽ വിസ്തൃതമായ ഒരു സമുദായചരിത്രമൊ സഭാചരിത്രമൊ എഴുതണമെന്നുള്ളതല്ല എന്റെ ഉദ്ദേശം. അങ്ങനെ ഒരു ചരിത്രരചനയ്ക്കു ഇനി തല്ക്കാലം അത്യാവശ്യവുമില്ല. മേൽപ്പറയപ്പെട്ട മഹാചരിത്രകാരന്മാരാൽ വിരചിതമായിട്ടുള്ള വിസ്തൃതവും വിശാലവുമായ ചരിത്രഗ്രന്ഥങ്ങൾ വായിച്ചു ഗ്രഹിക്കുവാൻ ജോലിത്തിരക്കുകളാലും സമയക്കുറവുകൊണ്ടും സാധിക്കാതെ കഴിയുന്ന വിവിധ ജോലിക്കാരായ സാധാരണജനങ്ങൾക്ക് എളുപ്പവഴിക്ക് ചരിത്രപഠനം നടത്തുവാൻ ഒരു സംക്ഷിപ്തചരിത്രം ഒരു ജ്യോത്സ്യന്റെ "തക്കുറി"ക്കു സമാനം കുറിക്കണമെന്നുള്ളതാണ് എന്റെ യഥാർത്ഥ ഉദ്ദേശം. ഇതോടുകൂടി കേരളത്തിലെ ഒരു പ്രധാന നസ്രാണി കേന്ദ്രമായിരുന്ന കുറവിലങ്ങാട്ടെ ആദ്യനസ്രാണി കുടുംബക്കാരിൽ പ്രമുഖരായ പകലോമറ്റം കുടുംബക്കാരെപ്പറ്റി പ്രത്യേകമായും, അവരുടെ സഹഗോത്രജരായ ഇതരകുടുംബക്കാരെ സംബന്ധിച്ചു സാമാന്യമായും ഒരു വിവരണം കൂടി എന്റെ ചരിത്ര സംഗ്രഹപരിധിയിൽപെടുത്തണമെന്നും എനിക്കുദ്ദേശമുണ്ട്.

ഏവംവിധമായ ഒരു പൂർവ്വകഥാരചനയ്ക്ക് ഉപോൽബലകമായി എനിക്കു ലഭിച്ചിട്ടുള്ള അറിവുകൾ ബാല്യപ്രായം മുതൽ എന്റെ സമ്പൂജ്യപിതാവിന്റെ വിജ്ഞാന ഭണ്ഡാഗാരത്തിൽ നിന്നു സന്ദർഭാനുസരണം വിവിധ ഗഡുക്കളിലായി വാരിവിതറപ്പെട്ടിരുന്ന ബീജാങ്കുരങ്ങളുടെ വികസനമാണെന്നു പറയുന്നതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്. അനന്തരകാലങ്ങളിൽ പഴമ പരിചയമുള്ള പല വൃദ്ധസ്നേഹിതന്മാരിൽ നിന്നും കുറവിലങ്ങാടിന്റേയും പകലോമറ്റം തുട

ങ്ങിയ നാലില്ലക്കാരുടേയും കഥകൾ പലതും ചോദിച്ചും കേട്ടും ഗ്രഹിക്കുകയും പല ചരിത്രപുസ്തകങ്ങൾ വായിക്കുകയും ചെയ്തിരുന്നു. നിധിയിരിക്കൽ പെ ബ. മാണിയച്ചൻ എഴുതിയ "മാർത്തോമ്മാ ക്രിസ്ത്യാനികളുടെ സത്യവിശ്വാസം" എന്ന കൃതിയും, ബ. ബർണ്ണാർദ്ദച്ചൻ, റ്റി. ഒ. സി. ഡി. ശ്രീ. കെ. ഇ. ജോബ് എം. എ.എൽ.റ്റി. മുതലായവരുടെ ചരിത്രങ്ങളും, താഴമൺ കുടുംബ ചരിത്രവും അതാതുകളുടെ ഉത്ഭവകാലങ്ങളിൽ തന്നെ ഞാൻ വായിച്ചിരുന്നു. "പള്ളിവീടും പകലോമറ്റവും," "പള്ളി വീട്ടിൽ ചാണ്ടിമെത്രാൻ" ഇത്യാദി വിഷയങ്ങളെ അധികരിച്ചു നസ്രാണി ദീപികാപംക്തികളിൽ 1937-ൽ നടന്നുകൊണ്ടിരുന്ന വിതണ്ഡാവാദമത്സരങ്ങളെ സശ്രദ്ധം വീക്ഷിച്ചുകൊണ്ട് ഈയുള്ളവനും അണിയറയിൽ സ്ഥലം പിടിച്ചു നിന്നിരുന്നു. ഇങ്ങനെയിരിക്കെ 5-ാം 6-ാം മാർത്തോമ്മാമാരേയും പള്ളിവീട്ടിൽ ചാണ്ടിമെത്രാനേയും സംബന്ധിച്ചു ചില സംശയ പ്രശ്നങ്ങൾ, മറ്റു ചില ലേഖനങ്ങൾ മുതലായവയുമായി ചുരുക്കം കാലങ്ങളിൽ അരങ്ങത്തിറങ്ങാതെയുമിരുന്നില്ല.

കൂടാതെ പറമ്പിൽ ചാണ്ടിമെത്രാൻ പള്ളിവീട്ടുകാരനാണെന്നും ആ "പറമ്പ്" കുറവിലങ്ങാട്ടാണെന്നും മറ്റുമുള്ള വെള്ളായിപ്പറമ്പിൽ ശ്രീമതി എലിസബത്തു ഉതുപ്പവർകൾ ബി.എ.യുടെ സമർത്ഥനത്തിൽ അത്ഭുതപരതന്ത്രനും അസഹിഷ്ണവുമായി ചില പ്രശ്നങ്ങൾ പത്രദ്വാരാ ഞാൻ പ്രസിദ്ധം ചെയ്യുകയും മിസ്. ഉതുപ്പിന്റെ പുസ്തകം മൂലം കുറവിലങ്ങാടിന്റെ ചരിത്രത്തിൽ വരുത്തിയിരിക്കുന്ന കളങ്കം മായിച്ചു ചരിത്രം നേരേയാക്കേണ്ടതിന്റെ ആവശ്യകതയെ കാണിച്ചു ചില കത്തുകളും കുറവിലങ്ങാടിന്റെ ചരിത്രം സംബന്ധിച്ച് അന്നത്തെ എന്റെ അറിവിന്റെ വെളിച്ചത്തിൽ ഒരു വിവരണവും എഴുതി ഞാൻ ഡോ. പി. ജെ. തോമസവർകൾക്ക് അയച്ചുകൊടുക്കുകയും ചെയ്തിരുന്നു. ഇതിൽ അദ്ദേഹം വളരെ സംതൃപ്തി പൂണ്ട് എനിക്കയച്ചുതന്ന മറുപടിക്കത്തിൽ മിസ്. എലിസബത്തിന്റെ ചരിത്രം താനും കണ്ടുവെന്നും അതിൽ ഇതുപോലെ വേറേയും പലതെറ്റുകൾ സംഭവിച്ചിട്ടുണ്ടെന്നും പ്രസ്താവിക്കുകയും നേരെമറിച്ചു കുറവിലങ്ങാടിന്റെ ചരിത്രം സംബന്ധിച്ചു ഞാൻ വളരെ പണിപ്പെട്ടു ചർച്ചകൾ നടത്തിയിട്ടുണ്ടെന്നു സമ്മതിക്കുകയും കുറവിലങ്ങാടിന്റെ ഒരു ചരിത്രം പകലോമറ്റം കുടുംബത്തെപ്പറ്റി ഞാൻ എഴുതണമെന്നും മറ്റും അദ്ദേഹം എന്നെ ഉപദേശിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു.

കുറവിലങ്ങാടിന്റേയും പകലോമറ്റം തുടങ്ങിയ കുടുംബങ്ങളുടേയും ചരിത്രം പഠിക്കുന്നതിനായി ഞാനും എന്റെ ഒരു ആപ്തമിത്രവും കൂടി ബദ്ധപ്പെട്ടു ശ്രമിച്ചുകൊണ്ടിരുന്ന ഒരു കാലവുമായിരുന്നു അത്. മരങ്ങാട്ടുപിള്ളിപ്പള്ളി ഇടവകക്കാരനും എന്റെ വംശജനും സമർത്ഥനും വിദ്യാഭ്യസ്ഥനുമായ കുരീക്കാട്ടു മി. സി. റ്റി. മാത്യുവിനെ വരുത്തി ആദിചരിത്രങ്ങളെല്ലാം ഞാൻതന്നെ പഠിപ്പിക്കു

കയും കൂടുതൽ ചർച്ചകൾക്കായി നിയോഗിച്ച് അയാളെ വിവിധ സ്ഥലങ്ങളി ലേയ്ക്കു അയയ്ക്കുകയും ചെയ്തു. അയാൾ രണ്ടുമൂന്നുവർഷക്കാലം ഉദ്ദേശ സാദ്ധ്യർത്ഥം പലേ സ്ഥലങ്ങളേയും ചരിത്രകാരന്മാരേയും മറ്റു പല മഹാന്മാ രേയും സന്ദർശിക്കുകയും പഴയ കൈയെഴുത്തുഗ്രന്ഥങ്ങളും ഇതരരേഖകളും നോക്കി നോട്ടെടുക്കുകയും ചെയ്തിരുന്നു. ശ്രീ. ചിത്രമെഴുത്തു കെ.എം.വറു ഗീസ് പീടിയക്കൽ ബ. യൗസേപ്പച്ചൻ, കരോട്ടുവീട്ടിൽ അഭിവന്ദ്യസൈമണച്ചൻ, ടി. വീട്ടിലെ മറ്റൊരു ശ്രീ. സൈമൺ, പാറായിൽ ഉറുമീസ് തരകൻ മുതലായവ രേയും, കുറവിലങ്ങാട്, മുട്ടുചിറ, കടുത്തുരുത്തി മുതലായ സ്ഥലങ്ങളിലെ പല ബ. വൈദികരേയും അല്മായ പ്രമുഖരേയും മി. മാത്യു സമീപിക്കുകയുണ്ടായി. വർത്തമാനപുസ്തകകൈയെഴുത്തുപ്രതിയും ആറാം മാർത്തോമ്മാ എഴുതിയ തെന്ന് ഊഹിക്കപ്പെടുന്ന മറ്റൊരു കൈയെഴുത്തു ചരിത്രഗ്രന്ഥവും മറ്റു പല പഴയ റിക്കാർഡുകളും മി. മാത്യു നോക്കി സാരഭാഗങ്ങൾ നോട്ടു ചെയ്തിരുന്നു. ഇങ്ങനെ നാനാപ്രകാരേണ സംഭരിച്ചിരുന്ന ചരിത്രജ്ഞാനത്തെ ആസ്പദമാക്കി തയാറാക്കിയ ചില ചരിത്ര സൂചനകളാണ് അന്ന് ഡോ. പി. ജെ. തോമസ വർകൾക്ക് അയച്ചുകൊടുത്തതും അദ്ദേഹത്തിന്റേയും അനന്തരം റവ. ഫാ. സി. കെ. മറ്റം അവർകളുടേയും സംതൃപ്തിക്കും പ്രശംസാദികൾക്കും ഞങ്ങൾ പാത്രീ ഭൂതരായതും.

ഈ ദൃശരേഖകളും ലഭിച്ചിരുന്ന ഇതരജ്ഞാനവും അടിസ്ഥാനമാക്കി ഒരു വിവരണമെഴുതാൻ അന്നു ഞങ്ങൾക്കു നിഷ്പ്രയാസം സാധിക്കുമായിരുന്നു. പക്ഷെ അന്നത്തെ എന്റെ ഔദ്യോഗികനിലപാടുകളും കുടുംബചുറ്റുപാടുകളും അതിനു വിലങ്ങടിച്ചു നിന്നിരുന്നു. മി. മാത്യു സ്വന്തനിലയിൽ അതിനു പര്യാ പ്തനുമായിരുന്നില്ല. ഇങ്ങനെ കാലങ്ങൾ മുൻപോട്ടു നീങ്ങി. ഞങ്ങൾ ഈവക ചിന്തകൾ വിട്ട്, ഞാൻ ഉദ്യോഗമൊഴിഞ്ഞ് ചരിത്രരേഖകളും തൽസംബന്ധമായ ചുമതലകളും മി. മാത്യുവിനെ ഏല്പിച്ചു ദേഹണ്ണാർത്ഥം ഉടുമ്പന്നൂർ മലനാ ട്ടിൽ താമസമാക്കുകയും, ഇതിനിടയ്ക്കു മി. മാത്യുവും ഔദ്യോഗിക ചർച്ചക ളിൽ വ്യാപൃതനായി ഒറീസാപ്രദേശങ്ങൾ വാസസ്ഥാനമാക്കുകയും ചെയ്യേണ്ടി വന്നു.

ഈ സന്ദർഭത്തിൽ ഇങ്ങനെയൊരു ചരിത്രരചനയ്ക്ക് എന്നെ പ്രേരിപ്പിച്ച സാഹചര്യങ്ങളേയും സംക്ഷേപമായി വിവരിച്ചുകൊള്ളട്ടെ. ഞാൻ വാർദ്ധക്യ ത്തിലും അനാരോഗ്യാവസ്ഥയിലും എത്തിക്കഴിഞ്ഞു. എന്റെ സംപൂജ്യപിതാവിന്റെ 50-ാം ചരമവാർഷികവും ആസന്നമായി. സംക്ഷിപ്തമായി ഒരു കുടുംബചരിത്ര മെഴുതി വംശസ്നേഹിയായിരുന്ന പൂജ്യപിതാവിന്റെ പാദാരവിന്ദങ്ങളിൽ ജൂബി ലിസ്മാരകമായി ആത്മനാ അർപ്പിച്ച് അനുഗ്രഹാശിസ്സുകൾ യാചിക്കാമെന്നുള്ള ആലോചനയിലെത്തി ഈ സന്ദർഭത്തിൽ സ്വവംശജരായി സ്ഥലത്തുള്ള ചില

മാന്യയുവാക്കന്മാരുടേയും മലബാർ മുതലായ വിദൂരസ്ഥലങ്ങളിലേക്കു താമസം മാറ്റിയിട്ടുള്ള സ്വവംശജരായ ചില മഹാമനസ്ക്കരുടേയും പ്രേരണകളും ഇക്കാര്യത്തിൽ എനിക്കു പ്രചോദനം നല്കി.

മേൽപ്പറയപ്പെട്ട കാരണങ്ങളാൽ എന്റെ വന്ദ്യപിതാവിന്റെ ജന്മഗൃഹമായ പള്ളിപ്പുറം കുടുംബത്തിന്റെ ആണ്ടൂർ വന്നതു മുതൽ ഇപ്പോഴത്തെ സ്ഥിതിഗതികൾ വരെയുള്ള ഒരു വിവരണം എഴുതാൻ ഞാൻ ആദ്യം ഉദ്യുക്തനായി. അപ്പോൾ തോന്നി കുറവിലങ്ങാട്ടെ മൂലകുടുംബമായ പകലോമറ്റത്തിൽ സ്പർശിക്കാതെയുള്ള ഈ പോക്ക് അടിത്തറയില്ലാത്ത മാളികപണിപോലെയാണെന്ന്. പകലോമറ്റം വിവരണം തുടങ്ങിയപ്പോൾ ശങ്കുരി മുതലായ കൂട്ടുകുടുംബങ്ങളോടുകൂടി കാളിയാങ്കലേക്കുണ്ടായ വരവ്, പാലയൂർ സ്ഥിതിഗതികൾ, അതിനുമുൻപ് വി. തോമ്മാശ്ലീഹായുടെ കേരളപ്രവേശനം, മാനസാന്തരവേലകൾ, ഭരണക്രമം, അർക്കദിയാക്കോന്മാർ, കൂനൻകുരിശുസത്യം, പുത്തൻകൂർസഭയും ഒൻപതു മാർത്തോമ്മാമാരും, പറമ്പിൽ ചാണ്ടിമെത്രാൻ ഇത്യാദി വിവരണങ്ങൾ പകലോമറ്റം കുടുംബചരിത്രഭാഗത്തിന്റെ അതിപ്രധാന ഘടകങ്ങളാകയാൽ ആദിമശതകം മുതൽ പറമ്പിൽ ചാണ്ടിമെത്രാൻവരെയുള്ള സമുദായചരിത്രം സംക്ഷേപമായി വിവരിക്കേണ്ട ആവശ്യം നേരിട്ടു. ഇത്രയുമായപ്പോഴേയ്ക്കും എന്റെ കുടുംബചരിത്രം കേരളസുറിയാനി സഭാചരിത്രത്തിന്റെ ഒരു സാമാന്യരൂപം പ്രാപിച്ചു കഴിഞ്ഞു. ഇനി അതു പൂർണ്ണമാകുന്നതിനു രണ്ടേരണ്ടു ഘടകങ്ങൾ കൂടി ഉൾക്കൊള്ളിച്ചാൽ മതിയാകുമെന്നു കണ്ടു. വിദേശലത്തീൻ കർമ്മലീത്താഭരണവും പിന്നീടു ലഭിച്ച ചിരപ്രതീക്ഷിതമായ സാമുദായിക സ്വയംഭരണവും ഒടുവിൽ ഇവയും കൂടി ഉൾക്കൊള്ളിക്കാൻതന്നെ തീരുമാനിച്ചു. എന്നാൽ എന്റെ ആദ്യ ഉദ്യമം പള്ളിപ്പുറം കുടുംബചരിത്രനിർമ്മാണത്തിനായിരുന്നല്ലോ. എന്റെ സ്വന്തപ്പെട്ടവർ എന്നെ പ്രോത്സാഹിപ്പിച്ചതും അതിനായിട്ടായിരുന്നു. അതിനാൽ പള്ളിപ്പുറം കുടുംബചരിത്രം വിശദമായി എഴുതി 1-ാം അനുബന്ധമായി ചേർപ്പാൻ നിശ്ചയിച്ചു. ''കള്ളിവീട്ടുകാർ പിന്നെ എവിടെ?'' എന്നൊരു പ്രശ്നത്തിന് ഉത്തരം പറയാനുള്ള ബാധ്യത ചരിത്ര വ്യവഹാരത്തിനിടയ്ക്കു കൈയേല്ക്കാൻ ഞാൻ നിർബ്ബന്ധിതനായി. ആയതിനാൽ ആ പ്രശ്നോത്തരങ്ങൾ 2-ാം അനുബന്ധമായും ചേർക്കാൻ തീരുമാനിച്ചു.

പുത്തൻകൂർ മെത്രാന്മാരാസകലം ആജീവനാന്തം ഭഗീരഥശ്രമം ചെയ്തിട്ടും അപ്രാപ്യമായി പരിണമിച്ചിരുന്ന പുനരൈക്യപ്രസ്ഥാനമഹാമകുടം 1930-ൽ ശിരസാവഹിപ്പാൻ കഴിവു വരുത്തി തനിക്കും തന്റെ മുൻഗാമികൾക്കും മോക്ഷകവാടം തുറപ്പിച്ച ആ അതിവന്ദ്യപുണ്യാത്മാവിന്റെ-ആ വീരകർമ്മയോദ്ധാവിന്റെ-ആ വിശ്വധർമ്മമൂർത്തിയുടെ-അതേ, മാർ ഈവാനിയോസ് മെത്രാപ്പോലീത്താതിരുമേനിയുടെ വീരവിജയ വൃത്താന്തം പകലോമറ്റം കുടുംബചരിത്രത്തിലെ, അല്ല,

കേരളസുറിയാനി സഭാചരിത്രസംഗ്രഹത്തിലെ ഒരു അവിഭാജ്യഘടകമാക്കി തീർക്കാൻ, ആ മഹാകർമ്മയോഗിവര്യനോടുള്ള എന്റെ അതിരറ്റ ഭക്തി ബഹുമാനാദരങ്ങൾ എന്നെ പ്രകേർഷേണ പ്രേരിപ്പിച്ചത് വെറും അസംഗതമായി മാത്രമല്ല.

ഏവം വിധം വിരചിതമായ ഈ "കേരളസുറിയാനി സഭാചരിത്ര സംഗ്രഹം" ഏതാനും കുടുംബക്കാർക്കോ വ്യക്തികൾക്കോ മാത്രമല്ല, വിസ്തൃതമായ കേരളസുറിയാനി സഭാചരിത്രപാരാവാരം നീന്തിത്തുടിച്ചു മറുകര പിടിക്കാൻ പ്രയാസപ്പെടുന്ന വിവിധ ജോലിക്കാരും സ്ഥിതിക്കാരുമായ സാധാരണ ജനങ്ങൾക്കേവർക്കും സുഗമമായി ചരിത്രഗമനം ചെയ്യാൻ സാധിക്കുമെന്നുള്ള എന്റെ ശുഭാപ്തിവിശ്വാസം സമാദരിക്കാൻ കേരള ക്രിസ്തീയ സഹോദരങ്ങൾ തയ്യാറാകുമെന്നു കണ്ടാൽ ഞാൻ കൃതകൃത്യനാകുന്നതാണ്.

വിലയേറിയ അവതാരികയാൽ ഈ കൃതിയെ അനുഗ്രഹിച്ച ഡോ. പി. ജെ. തോമസ് അവർകളോട് എനിക്കുള്ള നന്ദി സസന്തോഷം രേഖപ്പെടുത്തിക്കൊള്ളുന്നു.

മരങ്ങാട്ടുപിള്ളി

18-12-1956

**പി.കെ. ജോൺ പൊടിമറ്റം**